ഇന്ദിര/അകവും പുറവും

**കെ. രാജേശ്വരി**

# ഏകാധിപതിയുടെ ഹേമന്തദിനങ്ങൾ

**അടിയന്തരാവസ്ഥാ പ്രഖ്യാപനത്തിൻെറ മുപ്പതാം വാർഷികത്തിൽ നമ്മൾ കാണുന്ന കൗതുക ദൃശ്യങ്ങൾ: മനകഗാന്ധിയും മകൻ വരുൺ ഫിറോസ്ഗാന്ധിയും ബി.ജെ.പിക്കാരായിരിക്കുന്നു. അടിയന്തരാവസ്ഥക്കാലത്ത് ക്രൂരമായ പൊലീസ് മർദനം അനുഭവിച്ച പിണറായി വിജയൻ അന്നത്തെ ആഭ്യന്തരമന്ത്രി കരുണാകരൻ നയിക്കുന്ന നാഷനൽ കോൺഗ്രസ് (ഇന്ദിര)യെ ഇടതുമുന്നണിയിലേക്ക് ആനയിക്കുന്നു.**

975 ജൂൺ 12: റായ്ബറേലി നിയോജകമണ്ഡലത്തിൽ ഇന്ദിരാഗാന്ധി ലോക്സഭയിലേക്ക് തെരഞ്ഞെടുക്കപ്പെട്ട സാധുവാക്കിക്കൊണ്ടും ആറുവർഷത്തേക്ക് മൽസരിക്കു ന് അയോഗ്യത കൽപിച്ചുകൊണ്ടും അലഹബാദ് ഹൈ തിയിലെ ജസ്റ്റിസ് ജഗ്മോഹൻലാൽ സിൻഹ വിധികൽ .

ൺ 18: കോൺഗ്രസ് പാർലമെൻററി പാർട്ടി ഇന്ദിരാജിയു തൃത്വത്തിൽ പരിപൂർണ വിശ്വാസം രേഖപ്പെടുത്തി. 494ൽ അംഗങ്ങൾ യോഗത്തിൽ പങ്കെടുത്തു. വിമതന്മാരെന്നു ക പ്പെട്ട മോഹൻ ധാരിയ, എസ്. ചന്ദ്രശേഖർ, കൃഷ്ണകാന്ത്, ൻ, ലക്ഷ്മികാന്തമ്മ, ഷേർസിംഗ് എന്നിവർ എത്തിയില്ല.

ൺ 20: പ്രധാനമന്ത്രിക്ക് പൂർണ പിന്തുണ പ്രഖ്യാപിച്ചു ന് തലസ്ഥാനത്ത് ഗംഭീര റാലി. ലക്ഷക്ക ന് കോൺഗ്രസുകാർ പങ്കെടുത്തു. യു.പി, ന സംസ്ഥാനങ്ങളിൽനിന്ന് ആളെ എ ാൻ ദൽഹി ട്രാൻസ്പോർട്ട് കോർപറേ ശകടങ്ങൾ എമ്പാടും ഓടി.

ൺ 23: ഇന്ദിരാഗാന്ധിയുടെ അപ്പീൽ സു കോടതിയുടെ പരിഗണനക്കെത്തി. നിരു ക സ്റ്റേ അനുവദിക്കാൻ ജസ്റ്റിസ് ർ. കൃഷ്ണയ്യർ വിസമ്മതിച്ചു. ഇന്ദി ന്ധിക്ക് പാർലമെൻറിൽ ഹാജരാകാം, ടുപ്പിൽ പങ്കെടുക്കാനോ വേതനം പ കഴിയില്ല.

ൺ 25: പ്രധാനമന്ത്രിയുടെ ഉപദേ വീകരിച്ച് രാഷ്ട്രപതി ഫക്രുദ്ദീൻ അഹമ്മദ് ഭരണഘടനയുടെ 352ാം ച്ഛേദപ്രകാരം ആഭ്യന്തര അടിയന്ത സ്ഥ പ്രഖ്യാപിച്ചു. ജയപ്രകാശ് നാരാ നും മൊറാർജി ദേശായിയുമടക്കം പ്ര ക്ഷ നേതാക്കൾ ഒന്നടങ്കം ജയിലിലായി. ൾ പത്രപ്രതിനിധികൾ രാജ്യത്തുനിന്ന് ബ കൃതരായി, പത്രങ്ങൾക്ക് സെൻസർഷി ർപ്പെടുത്തി. മൗലികാവകാശങ്ങൾ സസ് ന് ചെയ്തുകൊണ്ട് 359 (1) അനുച്ഛേദ രം രാഷ്ട്രപതി വിളംബരം പുറപ്പെടുവിച്ചു... വലം ഒരു ഹൈക്കോടതി വിധിയും സു കോടതിയുടെ ഇടക്കാല ഉത്തരവുമാണോ യന്തരാവസ്ഥയിലേക്കും ജനാധിപത്യ നത്തിലേക്കും വഴിതെളിച്ചത്? അല ാദ് ഹൈക്കോടതി ഇന്ദിരാഗാന്ധിയു തരഞ്ഞെടുപ്പ് ശരിവെച്ചിരുന്നെങ്കിൽ, സ്റ്റിസ് കൃഷ്ണയ്യർ നിരുപാധിക സ് അനുവദിച്ചിരുന്നെങ്കിൽ ആഭ്യന്തര യന്തരാവസ്ഥ ഉണ്ടാകുമായിരു ് എഴുപതുകളുടെ മധ്യത്തിലെ കു രാഷ്ട്രീയ പരിത:സ്ഥിതിയും ാഗാന്ധിയുടെ വ്യക്തിത്വ സവി തകളും നൽകുന്ന സൂചന മ ണ്.

കുട്ടിക്കാലം മുതൽ ഏകാകിയും ദുശ്ശാഠ്യക്കാരിയുമായിരുന്നു, ഇന്ദിര. ആനന്ദഭവനത്തിലെ അതിസമ്പന്നതക്കും ആർഭാടത്തിനും ആൾത്തിരക്കിനുമിടയിൽ ഇന്ദു ആത്മീയമായി ഒറ്റപ്പെട്ടു. അച്ഛൻെറ ജയിൽവാസം, അമ്മയുടെ രോഗം, അമ്മായിമാരുടെ അവഗണന. വിജയലക്ഷ്മി പണ്ഡിറ്റ് മരണപര്യന്തം മരുമകളെ വെറുത്തു; ഇന്ദിര ഒരിക്കലും അമ്മായിക്കു മാപ്പുനൽകിയതുമില്ല. ശാന്തിനികേതനിലടക്കം പലയിടത്തും പഠിച്ചെങ്കിലും വിദ്യാഭ്യാസം പൂർത്തിയാക്കിയില്ല, ബിരുദമൊന്നും നേടിയതുമില്ല. യൗവനത്തിൽ, ക്ഷയരോഗത്തിൻെറ സൂചനകൾ അവരിൽ പ്രത്യക്ഷമായി. അതോടെ സ്വഭാവത്തിലെ കാർക്കശ്യം കൂടുതൽ പ്രകടമായി. കമലയുടെ മരണശേഷം നെഹ്റു പത്മജാ നായിഡുവിനെ വിവാഹംചെയ്യാൻ ആലോചിച്ചപ്പോൾ, മകളുടെ അവകാശം ഉപയോഗിച്ച് അത് വീറ്റോചെയ്തത് ഇന്ദിരയായിരുന്നു. ജവഹർലാലിൻെറ ഇംഗിതത്തിനും കുടുംബപാരമ്പര്യത്തിനും വിപരീതമായി അന്യമതസ്ഥനായ ഫിറോസ് ഗാന്ധിയെ വിവാഹം ചെയ്തപ്പോഴും അവരുടെ ഇച്ഛാശക്തി പ്രകടമായി.

ഫിറോസ്ഗാന്ധിയുടെ മദ്യപാന ശീലവും പരസ്ത്രീബന്ധങ്ങളും ദാമ്പത്യം തകർത്തു. ഇന്ദിര നെഹ്റുവിൻെറ പരിചരണമേറ്റെടുത്ത് തീൻമൂർത്തി ഭവനിലേക്ക് താമസംമാറ്റി, കുട്ടികളെ ഡൂൺ സ്കൂളിലയച്ചു. വിവാഹമോചനത്തിലൂടെ ഭർത്താവിനു സ്വാതന്ത്ര്യം നൽകാനുള്ള സൗമനസ്യം ഒരിക്കലും അവർ പ്രകടിപ്പിച്ചില്ല. മറിച്ച് രാഷ്ട്രീയത്തിൽ കൂടുതൽ ആണ്ടുമുങ്ങി- യൂത്ത് കോൺഗ്രസ് പ്രസിഡൻറ്, പ്രവർത്തക സമിതി അംഗം, കോൺഗ്രസ് അധ്യക്ഷ.

രാഷ്ട്രീയ നേതാവെന്ന നിലയിൽ, നെഹ്റുവിൻെറ ദീർഘദൃഷ്ടിയോ, ഹൃദയവിശാലതയോ, സഹിഷ്ണുതയോ ഇന്ദിരക്ക് അന്യവും അപ്രാപ്യവുമായിരുന്നു. പിതാവിനെപ്പോലെ ജനാധിപത്യ വിശ്വാസിയോ യുക്തിവാദിയോ ആയിരുന്നില്ല മകൾ. കുട്ടിക്കാലം മുതൽ ദിവ്യശക്തിയുള്ള ഏലസ്സുകളിലും രുദ്രാക്ഷങ്ങളിലും അവർക്ക് വിശ്വാസമായിരുന്നു; ജ്യോതിഷികളുടെയും ധീരേന്ദ്ര ബ്രഹ്മചാരിയെപ്പോലുള്ള വ്യാജ സി


ഇന്ദിരാഗാന്ധി

ദ്ധന്മാരുടെയും സ്വാധീനം വർധിച്ചത് പിൽക്കാലത്താണെങ്കിലും. ഇന്ദിരാഗാന്ധി എ.ഐ.സി.സി. അധ്യക്ഷയായി ചുമതലയേറ്റതിനു തൊട്ടുപിന്നാലെയാണ്, ജാതി ക്കോമരങ്ങളോടൊപ്പം ചേർന്ന് കോൺഗ്രസ് കേരളത്തിൽ വിമോചന സമരം നടത്തിയതും കമ്യൂണിസ്റ്റ് സർക്കാറിനെ അട്ടിമറിച്ചതും. സി.ഐ.എയുടെ ധനസഹായത്തോടെയും മുസ്‌ലിംലീഗിന്റെ പങ്കാളിത്തത്തോടെയും കത്തോലിക്കാ സഭയും എൻ.എസ്.എസും നടത്തുന്ന സമരത്തോട് കോൺഗ്രസുകാർ സഹകരിക്കുന്നതിലും ജനാധിപത്യ രീതിയിൽ തെരഞ്ഞെടുക്കപ്പെട്ട സർക്കാറിനെ 356ാം അനുച്ഛേദപ്രകാരം പിരിച്ചുവിടുന്നതിലും രാഷ്ട്രശിൽപിക്ക് ആശങ്കയുണ്ടായിരുന്നു. എങ്കിലും പുത്രീവാൽസല്യം അദ്ദേഹത്തെ അന്ധനാക്കി.

പോകെപ്പോകെ, ഇന്ദിരയുടെ രാഷ്ട്രീയ മോഹങ്ങൾ പ്രബലമായി. പിതാവിനെ പിന്തുടർന്ന് രാഷ്ട്രീയത്തിന്റെ കടിഞ്ഞാൺ ഏറ്റെടുക്കണമെന്ന് അവർ സ്വകാര്യമായി മോഹിച്ചു. 'കാമരാജ് പ്ലാൻ' വഴി മുതിർന്ന നേതാക്കൾക്ക് അധികാര രാഷ്ട്രീയത്തിൽ നിന്ന് അവധി നൽകിയത്, അൽപമൊരു അനുകൂല സാഹചര്യമൊരുക്കിതാനും.

1964ൽ നെഹ്റുവിന്റെ അനന്തരാവകാശിയെ തീരുമാനിച്ചപ്പോൾ, ഇന്ദിരയുടെ പേര് ഗൗരവാവഹമായി പരിഗണിക്കപ്പെട്ടില്ല. മുതിർന്ന നേതാക്കൾ വട്ടമിട്ടിരുന്ന് കൂട്ടത്തിൽ ഏറ്റവും ദുർബലനായ ലാൽബഹദൂർ ശാസ്ത്രിയെ തെരഞ്ഞെടുക്കുകയായിരുന്നു. ഇന്ദിരാഗാന്ധി ശാസ്ത്രിക്ക് പൂർണ പിന്തുണ പ്രഖ്യാപിക്കുകയും, മന്ത്രിസഭയിൽ അംഗത്വം സ്വീകരിക്കുകയും ചെയ്തുവെങ്കിലും ഒരിക്കലും തൃപ്തയായിരുന്നില്ല. ശാസ്ത്രി-ഇന്ദിര ബന്ധം സൗഹാർദപരമായിരുന്നില്ല. നെഹ്റു കുടുംബത്തിന് ദൈവദത്തമായി കൈവന്ന ഭരണാധികാരം തട്ടിയെടുത്ത പിടിച്ചുപറിക്കാരനായി മാത്രമേ ശാസ്ത്രിജിയെ ഇന്ദിര കണക്കാക്കിയുള്ളൂ.

1966ൽ ശാസ്ത്രി ദിവംഗതനായപ്പോൾ ഇന്ദിരാഗാന്ധി കാത്തിരുന്ന അവസരം കൈവന്നു. മർക്കടമുഷ്ടിക്കാരനായ മൊറാർജി ദേശായിക്കെതിരെ ദുർബലയെന്ന് തങ്ങൾ തെറ്റിദ്ധരിച്ച ഇന്ദിരയെ കാമരാജും കൂട്ടരും പിന്തുണച്ചു. വൻ ഭൂരിപക്ഷത്തോടെ ഇന്ദിര വിജയിച്ചു. തുടക്കം ആശാവഹമായിരുന്നില്ല. 1965ലെ യുദ്ധം വരുത്തിയ സാമ്പത്തിക പരാധീനത ഒരുവശത്ത്, 67ലെ തെരഞ്ഞെടുപ്പിന്റെ നടുക്കം മറുവശത്തും. ലോക്സഭയിലെ ഭൂരിപക്ഷം കുത്തനെ ഇടിഞ്ഞു, കേരളത്തിലും തമിഴ്നാട്ടിലും ബീഹാറിലും ബംഗാളിലും മധ്യപ്രദേശിലുമൊക്കെ കോൺഗ്രസ് അധികാരഭ്രഷ്ടമായി. സിൻഡിക്കേറ്റ് എന്നറിയപ്പെട്ട മുതിർന്ന നേതാക്കളുടെ കോക്കസ്, ഇന്ദിരയുടെ കടുത്ത വിരോധികളായി; പ്രധാനമന്ത്രിയുടെ ഇഷ്ടത്തിനെതിരായി എൻ. സഞ്ജീവറെഡ്ഡിയെ രാഷ്ട്രപതി സ്ഥാനാർഥിയാക്കുന്നതിലും അവർ വിജയിച്ചു.

1969ലെ രാഷ്ട്രപതി തെരഞ്ഞെടുപ്പും കോൺഗ്രസിലെ പിളർപ്പും ഇന്ദിരാഗാന്ധിയെ ശക്തയാക്കി; ഏകാധിപത്യ പ്രവണത കൂടുതൽ സ്പഷ്ടമായി. പാർട്ടി തീരുമാനപ്രകാരം സഞ്ജീവ റെഡ്ഡിയുടെ നാമനിർദേശ പത്രികയിൽ ഒപ്പിട്ട പ്രധാനമന്ത്രി, വി.വി. ഗിരിയെ രാഷ്ട്രപതി സ്ഥാനത്തേക്ക് സ്വതന്ത്ര സ്ഥാനാർഥിയായി നിറുത്തി. കോൺഗ്രസുകാരോട് മനഃസാക്ഷി വോട്ടുചെയ്യാൻ ആഹ്വാനം മുഴക്കി. അതോടൊപ്പം, നാട്ടുരാജാക്കൻമാർക്കുള്ള പ്രിവിപേഴ്സ് നിറുത്തലാക്കി, ബാങ്കുകൾ ദേശസാൽകരിച്ചു. തീവ്ര വലതുപക്ഷ കക്ഷികളായ ജനസംഘവും സ്വതന്ത്ര പാർട്ടിയും റെഡ്ഡിയെ പിന്താങ്ങി, കമ്യൂണിസ്റ്റ് പാർട്ടികൾ ഗിരിയെയും. തെരഞ്ഞെടുപ്പിൽ ഗിരി വിജയിച്ചു, കോൺഗ്രസ് നെടുകേ പിളർന്നു.

പിളർപ്പിനുശേഷം, പാർട്ടിക്കകത്ത് ഇന്ദിരയുടെ മേധാവിത്വം ചോദ്യംചെയ്യാവുന്ന നേതാക്കൾ ആരുമില്ലാതായി. വൈ.ബി. ചവാനും ജഗ്ജീവൻ റാമും ഒതുങ്ങി. 1971ൽ കാലാവധി പൂർത്തിയാകുംമുമ്പ് ലോക്സഭ പിരിച്ചുവിട്ട് തെരഞ്ഞെടുപ്പ് നടത്തി. 'ഗരീബി ഹഠാവോ' മുദ്രാവാക്യം ശരിക്കും ഏശി. പ്രതിപക്ഷ കക്ഷികൾ അമ്പേ പരാജിതരായി. പത്രങ്ങളായ പത്രങ്ങളൊക്കെ ഇന്ദിരാഗാന്ധിയെ പാടിപ്പുകഴ്ത്തി. ഇന്ദിരാജിയുടെ കരങ്ങൾക്ക് ശക്തികൂട്ടാൻ ഗ്രൂപ്പ് ഭേദമെന്യേ കോൺഗ്രസുകാർ മൽസരിച്ചു. 'ഇന്ദിരാ പ്രിയദർശിനി' ആറാംതരത്തിൽ മലയാളം ഉപപാഠപുസ്തകമായി.

കിഴക്കൻ പാകിസ്ഥാനിലെ വിഘടനവാദികളെ കഴിയുംവിധം പ്രോൽസാഹിപ്പിച്ചു. പ്രഖ്യാപിത ചേരിചേരാ നയത്തിൽനിന്ന് വ്യതിചലിച്ച് സോവിയറ്റ് യൂനിയനുമായി സൈനിക ഉടമ്പടിയുണ്ടാക്കി. തുടർന്ന് പാകിസ്ഥാനുമായി യുദ്ധം, ബംഗ്ലാദേശിന് സ്വാതന്ത്ര്യം. ''അവർ ദുർഗയാണ്'': വാജ്പേയി പറഞ്ഞു. യുദ്ധം ഉയർത്തിയ തീവ്രദേശീയ വികാരം മുതലെടുത്ത് 1972ലെ നിയമസഭാ തെരഞ്ഞെടുപ്പുകൾ വിജയിച്ചു.

യുദ്ധം സൃഷ്ടിച്ച സാമ്പത്തിക പ്രതിസന്ധി, പ്രധാനമന്ത്രിയുടെ പ്രതിച്ഛായയെ ബാധിച്ചു. തൊഴിലില്ലായ്മ പെരുകി, ഭക്ഷ്യപ്രശ്നം രൂക്ഷമായി. ദാരിദ്ര്യനിർമാർജനം മുദ്രാവാക്യത്തിലൊതുങ്ങി. പ്രതിപക്ഷ കക്ഷികൾ സജീവമായി. ഇന്ദിരാഗാന്ധി, പാർലമെന്റിനെ പാടെ അവഗണിച്ചു, പ്രതിപക്ഷത്തെ കുറ്റപ്പെടുത്തി. ന്യൂസ്പ്രിന്റ് ക്വാട്ട വെട്ടിക്കുറച്ച് വൻകിട പത്രങ്ങളെ നിയന്ത്രിക്കാൻ ശ്രമിച്ചു. പത്രമുടമകൾ കോടതിയിൽ പോയി അനുകൂല വിധി സമ്പാദിച്ചു.

ബാങ്ക് ദേശസാൽകരണം അസാധുവെന്ന് വിധിച്ചതുമുതൽ ഇന്ദിരാജിക്ക് കോടതി ചതുർഥിയാവുകയായിരുന്നു. കേശവാനന്ദഭാരതികേസോടെ ഏറ്റുമുട്ടൽ രൂക്ഷമായി. സർക്കാറിനെതിരെ വിധിയെഴുതിയ മൂന്ന് ജഡ്ജിമാരെ മറികടന്ന് ജസ്റ്റിസ് എ.എൻ. റേയെ ചീഫ് ജസ്റ്റിസാക്കിക്കൊ[...] ധാനമന്ത്രി തിരിച്ചടിച്ചു. 'കമ്മിറ്റ[...] ഡീഷ്യറി'യെക്കുറിച്ച് കേന്ദ്ര നിയ[...] വാതോരാതെ സംസാരിച്ചു. ത[...] മറിക്കാനൊരുങ്ങുന്ന അഞ്ചാം [...] ളുടെ കൂട്ടത്തിലാണ് ഇന്ദിരാഗാന്[...] യാധിപരെ പെടുത്തിയത്. ജുഡീ[...] ടെ വൈരനിര്യാതനത്തിന് ഒടുവി[...] ഉദാഹരണമാണ് അലഹബാദ് ഹൈ[...] ടതി വിധി.

1973 ഫെബ്രുവരി 12ന് കൽ[...] യിൽ നടത്തിയ പത്രസമ്മേളനത്തി[...] ജയപ്രകാശ് നാരായണൻ പ്രതിപക്[...] കൃത്തിന്റെ കാഹളം മുഴക്കുന്ന[...] മ്പൂർണ വിപ്ലവം' എന്ന ആശയം [...] റുത്തി ജെ.പി. പ്രക്ഷോഭം ആര[...] ബീഹാറിലെ അബ്ദുൽ ഗഫൂർ മ[...] ഭ പ്രക്ഷോഭത്തിൽ ആടിയുലഞ്ഞു[...] റാത്തിൽ ചിമൻഭായ് പട്ടേലിന്റെ[...] സഭ നിലംപതിച്ചു.

1975 ആദ്യം ജബൽപൂർ ലോ[...] ഉപതെരഞ്ഞെടുപ്പിൽ പ്രതിപക്ഷ[...] നാർഥി വൻ ഭൂരിപക്ഷത്തോടെ [...] ച്ചു. ഗുജറാത്ത് നിയമസഭയിൽ [...] ക്ഷ ജനതാ മുന്നണി വ്യക്തമാ[...] തൂക്കം നേടി. ഏതാനും സ്വത[...] പിന്തുണയോടെ മന്ത്രിസഭയും [...] യാദൃച്ഛികമെന്നേ പറയാവൂ, ഗു[...] ലെ ഫലപ്രഖ്യാപനം നടന്ന ജൂൺ [...] ണ് അലഹബാദ് ഹൈക്കോടതി [...] മന്ത്രിയുടെ തെരഞ്ഞെടുപ്പ് റദ്ദാക്കി[...] ജനവിധിയും കോടതിവിധിയും [...] ക്ഷത്തെ ഉൽസാഹഭരിതമാക്കിയത്[...] ഭാവികം. ഇന്ദിരാഗാന്ധി അധിക[...] ഴിയുംവരെ സമരം ചെയ്യാൻ ജയ[...] ആഹ്വാനം ചെയ്തു.

1975 ആകുമ്പോഴേക്കും കോൺ[...] ലെ മുൻകാല യുവതുർക്കികൾ [...] മന്ത്രിക്കെതിരായി. ഇന്ദിരാഗാന്ധി[...] യപ്രകാശും പരസ്പര സംവാദത്തി[...] പ്രശ്നങ്ങൾ പരിഹരിക്കണ[...] കോൺഗ്രസ് പ്രവർത്തകസമിതി [...] ചന്ദ്രശേഖർ ആവശ്യപ്പെട്ടു. ഇത[...] ശ്യമുന്നയിച്ച മോഹൻധാരിയ കേന്[...] സഭയിൽനിന്ന് പുറത്താക്കപ്പെട്ടു.

യുവതുർക്കികൾ അനഭിമതരാകു[...] നു മുമ്പുതന്നെ സഞ്ജയ് ഗാന്ധി[...] രക്കുമേൽ പിടിമുറുക്കിയിരുന്നു. യ[...] കപൂർ, ആർ.കെ. ധവാൻ, ധീരേന്[...] ഹ്മചാരി എന്നിത്യാദി ഇത്തിക്ക[...] വേരെയും. 1974ലെ റെയിൽവേ [...] ടക്കിനെ നിഷ്ഠുരമായി അടിച്ചൊ[...] യവിധം, അടിയന്തരാവസ്ഥയിൽ [...] നിരിക്കുന്ന അതിക്രമങ്ങളുടെ [...] ലകയായിരുന്നു.

അലഹബാദ് ഹൈക്കോടതിവി[...] ടെ ഇന്ദിരാഗാന്ധി ഒറ്റപ്പെട്ടു. ദേ[...] ബറുവയെപ്പോലുള്ള കൊട്ടാരം വി[...] രുടെ സ്തുതിവാചകങ്ങൾ (ഇന്ദി[...] ഇന്ത്യ) കൊണ്ടും എ.കെ. ആന്റ[...] തൽപേരുടെ പിന്തുണക്കമ്പികൾ[...]

**ഹബാദ് ഹൈക്കോടതി ഇന്ദിരാഗാന്ധിയുടെ തെരഞ്ഞെടുപ്പ് ശരിവെച്ചിരുന്നെങ്കിൽ, ജസ്റ്റിസ് കൃഷ്ണയ്യർ നിരുപാധി ്റ്റേ അനുവദിച്ചിരുന്നെങ്കിൽ ആഭ്യന്തര അടിയന്തരാവസ്ഥ ഉണ്ടാകുമായിരുന്നോ? എഴുപതുകളുടെ മധ്യത്തിലെ കുഴ രാഷ്ട്രീയ പരിതഃസ്ഥിതിയും ഇന്ദിരാഗാന്ധിയുടെ വ്യക്തിത്വ സവിശേഷതകളും നൽകുന്ന സൂചന മറിച്ചാണ്.**

എത്രനാൾ പിടിച്ചുനിൽക്കാനാകും? ീവൻ റാമും വൈ.ബി. ചവാനും പ്ര മന്ത്രിയാകാൻ ഒരുങ്ങിക്കഴിഞ്ഞു. ൺഗ്രസ് വിമതരും പ്രതിപക്ഷവും രാ ായി മുറവിളികൂട്ടുന്നു. സർക്കാറു സഹകരിക്കരുതെന്ന് ജെ.പി. പൊ ിനെയും പട്ടാളത്തെയും ഉപദേശിക്കു പ്രതിപക്ഷവും പത്രങ്ങളും കോടതി അമേരിക്കൻ ഏജൻറുമാരായ അ പത്തികളും വർഗീയ സംഘടനക തന്നെ അട്ടിമറിക്കാൻ ആയുധമെടു മ്പാൾ പാവം ഇന്ദിര എന്തുചെയ്യും? വിശ്വസിക്കും? കുട്ടിക്കാലം മുതൽ ഭവിച്ച അരക്ഷിതബോധം ആളിക്ക അവർ സഞ്ജയ്ഗാന്ധിയെ ആശ്ര , സഞ്ജയ് നിർദേശിച്ച പരിഹാര ം ലളിതമായിരുന്നു. പ്രതിപക്ഷ നേ ളെ ഒന്നടങ്കം തുറുങ്കിലടയ്ക്കുക, തികൾ അടച്ചുപൂട്ടുക, പത്രസ്ഥാ ങ്ങളിലേക്കുള്ള വൈദ്യുതിബന്ധം വി ച്ഛേദിക്കുക...

പചാരികമായ കാബിനറ്റ് തീരുമാ കൂടാതെയാണ് പ്രധാനമന്ത്രി അടിയ വസ്ഥക്ക് ശിപാർശ നൽകിയത്. അ ദാസനായ രാഷ്ട്രപതി ഉടനടി തു ാർത്തി. ജൂൺ 27ന് രാത്രി 359 (1)ാം ച്ഛേദപ്രകാരം മൗലികാവകാശ സസ്പെൻറ് ചെയ്തു. സമത്വത്തി അവകാശം, ജീവനും വ്യക്തിസ്വാ ്യത്തിനുമുള്ള അവകാശം, അന്യാ അറസ്റ്റിനും തടങ്കലിനുമെതിരാ ംരക്ഷണം എന്നിവയാണ് രാഷ്ട്രപ ുടെ വിളംബരം വഴി സസ്പെൻറ് ചെ ്തത്. ജൂൺ 29ന് ആഭ്യന്തര സുര ത്വ നിയമം (മിസ) ഓർഡിനൻസാ ുനരവതരിച്ചു. ജൂലൈ 16ന് കർക്ക വ്യവസ്ഥകൾ ഉൾക്കൊള്ളിച്ചുകൊ മിസ ഭേദഗതിചെയ്തു. ഒക്ടോബർ കൂടുതൽ കർശനമായ വ്യവസ്ഥക ടെ വീണ്ടും ഭേദഗതി.

അടിയന്തരാവസ്ഥക്കാലത്ത് ഭരണഘ അഞ്ചുവട്ടം ഭേദഗതിചെയ്യപ്പെട്ടു- അ ന്തരാവസ്ഥ പ്രഖ്യാപനത്തെയോ മൗ ലികാവകാശങ്ങൾ സസ്പെൻറ് ചെയ്തു ണ്ടുള്ള വിജ്ഞാപനത്തെയോ കോട തിൽ ചോദ്യംചെയ്യുന്നത് തടയുന്ന 38ാം ഗതി, രാഷ്ട്രപതി, ഉപരാഷ്ട്രപതി, പ്ര മന്ത്രി എന്നിവരുടെ തെരഞ്ഞെടുപ്പി തിരെ കോടതിയെ സമീപിക്കുന്നത് യുന്ന 39ാം ഭേദഗതി, 64 നിയമങ്ങൾ ാം ഷെഡ്യൂളിൽപെടുത്തുന്ന 40ാം ഗതി,പി.എസ്.സി ചെയർമാൻെറയും ങ്ങളുടെയും ഔദ്യോഗിക കാലാവ നീട്ടുന്ന 41ാം ഭേദഗതി, ലോക്സഭയു കാലാവധി അഞ്ചിൽനിന്ന് ആറുവർ ായി ദീർഘിപ്പിച്ചുകൊണ്ടും പൗരന്മാ രുടെ മൗലിക ചുമതലകൾ നിഷ്കർഷിച്ചുകൊണ്ടും പീഠികയിൽ 'മതേതര, സോഷ്യ ലിസ്റ്റ്' എന്നീ നിരുപദ്രവ പദങ്ങൾ കൂട്ടിച്ചേർത്തുകൊണ്ടുമുള്ള 42ാം ഭേദഗതി.

1975 ഓഗസ്റ്റ് 7ാം തീയതി 39ാം ഭരണഘടനാ ഭേദഗതി ബിൽ ലോക്സഭയിൽ പരിഗണനക്കെത്തിയപ്പോൾ അതിനെ എതിർക്കാൻ മോഹൻധാരിയ മാത്രമേ ഉണ്ടായിരുന്നുള്ളൂ. പിറ്റേദിവസം, രാജ്യസഭ ബിൽ ഐകകണ്ഠ്യേന പാസാക്കി. ആഗസ്റ്റ് 9ന് 17 സംസ്ഥാന നിയമസഭകൾ അടിയന്തര യോഗംചേർന്ന് ഭരണഘടനാ ഭേദഗതി അംഗീകരിച്ചു. 39ാം ഭേദഗതിയുടെ ബലത്തിൽ ഇന്ദിരാഗാന്ധി തെരഞ്ഞെടുപ്പ് കേസ് ജയിച്ചു. ചീഫ് ജസ്റ്റിസ് എ.എൻ. റേയുടെ നേതൃത്വത്തിലുള്ള അഞ്ചംഗ ബെഞ്ച് 1975 നവംബർ 7ന് ഇന്ദിരാഗാന്ധിയുടെ അപ്പീൽ അനുവദിച്ചു.

മൗലികാവകാശങ്ങൾ സസ്പെൻറ് ചെയ്യപ്പെട്ട സാഹചര്യത്തിൽ, കരുതൽ തടവുകാർക്ക് ഹൈക്കോടതി മുമ്പാകെ ഹേബിയസ് കോർപസ് ഹർജി നൽകാനാവില്ലെന്ന് 1976 ഏപ്രിൽ 28ന് സുപ്രീംകോടതി വിധിച്ചു. 21ാം അനുച്ഛേദം സസ്പെൻറ് ചെയ്താൽ പിന്നെ പൗരന്മാർക്ക് ജീവനോ വ്യക്തിസ്വാതന്ത്ര്യത്തിനോ സംരക്ഷണം ആവശ്യപ്പെടാനാവില്ലെന്ന അറ്റോർണി ജനറലിൻെറ വാദം ചീഫ് ജസ്റ്റിസ് റേയും മൂന്നു സഹന്യായാധിപരും തൊണ്ടതൊടാതെ വിഴുങ്ങി. ജസ്റ്റിസ് എച്ച്.ആർ. ഖന്ന മാത്രം ഭിന്നാഭിപ്രായം രേഖപ്പെടുത്തി. അതോടെ കോടതിയുടെ പരാജയം പൂർണമായി.

അടിയന്തരാവസ്ഥക്കാലത്ത് തമിഴ്നാട്ടിലെയും ഗുജറാത്തിലെയും പ്രതിപക്ഷ മന്ത്രിസഭകൾ അട്ടിമറിക്കപ്പെട്ടു. ഇരുപതിന പരിപാടിയുമായി സഹകരിച്ചില്ല എന്നാണ് പുറമേക്ക് പറഞ്ഞ കാരണം.

ഇന്ദർഗുജ്റാലിൻെറ സ്ഥാനത്ത് വിദ്യാചരൺ ശുക്ല വാർത്താവിതരണ പ്രക്ഷേപണ മന്ത്രിയായി വന്നു. സെൻസർഷിപ്പ് പൊടിപാറി. 1975 ഡിസംബർ 8ന് പത്രമാരണ ഓർഡിനൻസുകൾ മൂന്നെണ്ണം ഒറ്റയടിക്ക് പുറപ്പെടുവിച്ചു. 208 ദിനപത്രങ്ങളും 1434 ആഴ്ചപ്പതിപ്പുകളും അടച്ചുപൂട്ടി. അടച്ചുപൂട്ടാത്തവർ മുട്ടിലിഴഞ്ഞു. തെങ്ങോലപ്പുഴുവിനെപ്പറ്റി മുഖപ്രസംഗം എഴുതി. അങ്കമാലിയിൽനിന്ന് കാണാതായ ലില്ലി-ലിസി മാർക്ക് എന്തുസംഭവിച്ചു എന്നന്വേഷിച്ച് *മാതൃഭൂമിയും മനോരമ*യും പേജുകൾ നിറച്ചു.

അടിയന്തരാവസ്ഥയെ പിന്തുണച്ചത് തെറ്റായെന്ന് പിൽക്കാലത്ത് കമ്യൂണിസ്റ്റ് പാർട്ടിക്ക് ബോധ്യപ്പെട്ടു. ഹേബിയസ് കോർപസ് കേസിലെ വിധി ശരിയല്ലെന്ന് ന്യായാധിപൻമാർ പശ്ചാത്തപിച്ചു. അടിയന്തരാവസ്ഥയിലെ അതിക്രമങ്ങളിൽ വൈ.ബി. ചവാനും സ്വരൺസിംഗും ബ്രഹ്മാനന്ദ റെഡ്ഡിയും ഖേദം പ്രകടിപ്പിച്ചു. യാതൊരു പശ്ചാത്താപവും തോന്നാത്ത ആൾ ഇന്ദിരാഗാന്ധി മാത്രമായിരുന്നു. അവർ ചവാൻ-സ്വരൺ-റെഡ്ഡി ത്രയത്തിനെതിരെ കലാപക്കൊടിയുയർത്തി 1978 ജനുവരി 1ന് പാർട്ടി പിളർത്തി. അടിയന്തരാവസ്ഥയിലെ അതിക്രമങ്ങളെക്കുറിച്ച് അന്വേഷണം നടത്തിയ ജസ്റ്റിസ് ജെ.സി. ഷാ കമീഷനുമായി നിസ്സഹകരിച്ചു. തന്നെയും കുടുംബത്തെയും ഇല്ലായ്മചെയ്യാനുള്ള ഗൂഢാലോചനയെക്കുറിച്ച് വാതോരാതെ സംസാരിച്ചു.

1980ൽ അധികാരത്തിൽ തിരിച്ചെത്തിയശേഷവും സ്വേച്ഛാധിപത്യപരമായ നടപടികൾ ആവർത്തിച്ചു. പ്രതിപക്ഷ നേതാക്കളെ തുറുങ്കിലടയ്ക്കലും പത്രസെൻസർഷിപ്പും ഉണ്ടായില്ലെന്നു മാത്രം. തെരഞ്ഞെടുക്കപ്പെട്ട സർക്കാറുകൾ അട്ടിമറിക്കപ്പെട്ടു. മിനർവാ മിൽസ് കേസിൽ പ്രതികൂല വിധി ഉണ്ടായ സാഹചര്യത്തിൽ കമ്മിറ്റഡ് ജുഡീഷ്യറിക്കു വേണ്ടിയുള്ള മുറവിളിയും ഉണ്ടായി. പ്രസിഡൻഷ്യൽ ഭരണസമ്പ്രദായത്തിൻെറ മേന്മയെക്കുറിച്ചും ചർച്ചകളുണ്ടായി. 1984ൽ സുവർണക്ഷേത്രത്തിലെ സൈനിക നടപടിയുമായി ബന്ധപ്പെട്ട് പഞ്ചാബിൽ അടിയന്തരാവസ്ഥ പ്രഖ്യാപിച്ചു, അകാലി നേതാക്കളെ തടവിൽ പാർപ്പിച്ചു.

കേന്ദ്രമന്ത്രിസഭാംഗങ്ങൾക്കായാലും സംസ്ഥാന മുഖ്യമന്ത്രിമാർക്കായാലും ഇന്ദിര യാതൊരു വിലയും കൽപിച്ചില്ല. സഞ്ജയ്ഗാന്ധി ജീവിച്ചിരുന്ന കാലമത്രയും ഭരണം നിയന്ത്രിച്ചു, പിന്നീട് രാജീവ് തൽസ്ഥാനം ഏറ്റെടുത്തു. ആർ.കെ. ധവാനും എം.എൽ. ഫോത്തേദാരും ധീരേന്ദ്ര ബ്രഹ്മചാരിയും അവസാനംവരെ മാഡത്തിൻെറ ഉപദേശകരായി തുടർന്നു. കുടുംബത്തിനകത്തും തികഞ്ഞ സ്വേച്ഛാധിപതിയായിരുന്നു ഇന്ദിരാഗാന്ധി. രാഷ്ട്രീയത്തിൽ പ്രവേശിക്കാനൊരുങ്ങിയ മേനകാഗാന്ധിയെ നിഷ്കരുണം 1, സഫ്ദർജംഗിൽനിന്ന് പുറത്താക്കിയത് ദൃഷ്ടാന്തം.

അടിയന്തരാവസ്ഥാ പ്രഖ്യാപനത്തിൻെറ മുപ്പതാം വാർഷികത്തിൽ നമ്മൾ കാണുന്ന കൗതുക ദൃശ്യങ്ങൾ: മേനകഗാന്ധിയും മകൻ വരുൺ ഫിറോസ്ഗാന്ധിയും ബി.ജെ.പിക്കാരായിരിക്കുന്നു. അടിയന്തരാവസ്ഥക്കാലത്ത് ക്രൂരമായ പൊലീസ് മർദനം അനുഭവിച്ച പിണറായി വിജയൻ അന്നത്തെ ആഭ്യന്തരമന്ത്രി കരുണാകരൻ നയിക്കുന്ന നാഷനൽ കോൺഗ്രസ് (ഇന്ദിര)യെ ഇടതുമുന്നണിയിലേക്ക് ആനയിക്കുന്നു. ●